Karuna

# കരുണ

(വഞ്ചിപ്പാട്ട്)

N. Chellappan
Perumbavoor

## എൻ. കുമാരൻ ആശാൻ

'ശാരദാ' ബുക്കുഡിപ്പോ,
തോന്നയ്ക്കൽ.

—:o:—

വില അണ 9.

1124.

# മുഖവുര.

കഴിഞ്ഞകൊല്ലം ഏതാണ്ടു് ഈ സമയത്തുതന്നെ പ്രസിദ്ധപ്പെടുത്തിയ "ചണ്ഡാലഭിക്ഷുകി"യെപ്പോലെ "കരുണ" എന്ന ഈ കൃതിയും ഒരു ബുദ്ധമതകഥയെ അടിസ്ഥാനമാക്കിയാണു് എഴുതീട്ടുള്ളതു്. **Dr. Paul Carus** എന്ന അമേരിക്കൻപണ്ഡിതന്റെ **"The Gospel of Buddha"** എന്ന പുസ്തകത്തിൽ കാണുന്ന പ്രകാരം ആ കഥയെ താഴെ ഉദ്ധരിച്ചിരിക്കുന്നു. കഴിഞ്ഞ കർക്കടകത്തിലാണു് ഇതു് എഴുതാൻ ആരംഭിച്ചതു്. പല അസൌകര്യങ്ങളാൽ ഇപ്പോഴം മാത്രമേ പൂർത്തിയാക്കാൻ സാധിച്ചുള്ളു.

തോന്നയ്ക്കൽ,
14-4-99.

ഗ്രന്ഥകർത്താ.

## THE ORIGINAL STORY

There was a courtesan in Mathura named Vasavadatta. She happened to see Upagupta one of Buddha's disciples, a tall and beautiful youth and fell desparately in love with him. Vasavadatta sent an invitation to the young man but he replied:—"The time has not yet arrived when Upagupta will visit Vasavadatta."

The courtesan was astonished at the reply, and she sent again for him saying:— "Vasavadatta desires love, not gold from Upagupta." But Upagupta made the same enigmatic reply and did not come. A few months later Vasavadatta had a love intrigue with the chief of the artisans and that time a wealthy merchant came to Mathura who fell in love with Vasavadatta. Seeing his wealth and fearing the jealousy of her other lover, she contrived the death of the chief of the artisans and concealed his body under a dunghill.

When the chief of the artisans had disappeared, his relatives and friends searched for him and found his body. Vasavadatta, however, was tried by a judge, and condemned to have her ears and nose, her hands and feet cut off and flung into a grave yard.

Vasavadatta had been a passionate girl, but kind to her servants, and one of her maids followed her and out of love for her former mistress ministered unto her in her agonies and chased away the crows.

Now the time had arrived when Upagupta decided to visit Vasavadatta. When he came, the poor woman ordered her maid to collect and hide under a cloth, her severed limbs,

and he greeted her kindly but she said with petulance:—"Once this body was fragrant like the lotus, and I offered you my love. In those days I was covered with pearls and fine muslin. Now, I am mangled by the executioner and covered with filth and blood."

"Sister" said the young man. "It is not for my pleasure that I approach you. It is to restore to you a nobler beauty than the charm which you have lost.

"I have seen with mine eyes the Tathagata walking upon earth and teaching men his wonderful doctrine. But you would not have listened to the words of righteousness while surrounded with temptations, while under the spell of passion and yearning for worldly pleasures,

"You would not have listened to the teachings of the Tathagata, for your heart was wayward, and you set your trust on the sham of your transient charms.

"The charms of a lovely form are treacherous and quickly lead into temptations, which have proved too strong for you. But there is a beauty which will not fade and if you but listen to the doctrine of our Lord the Buddha, you will find that peace which you never would have found in the restless world of sinful pleasures."

Vasavadatta became calm and a spiritual happiness soothed the tortures of her bodily pain, for, where there is much suffering there is also great bliss.

Having taken refuge in the Buddha, the Dharma and the Sangha she died in pious submission to the punishment of her crime.

# തർജ്ജമ.

ഉത്തരമധുരയിൽ "വാസവദത്ത" എന്ന ശ്രുതിപ്പെട്ട ഒരു വേശ്യയുണ്ടായിരുന്നു. അവൾക്കു ബുദ്ധശിഷ്യനായ ഉപഗുപ്തനെ കണ്ടിട്ടു കലശലായ അനുരാഗം ജനിച്ചു. അദ്ദേഹം ദീർഘകായനും സുന്ദരനും ആയ ഒരു യുവാവായിരുന്നു. വാസവദത്ത അയാളെ ഗൃഹത്തിലേക്കു ക്ഷണിച്ചു. തനിക്കു് വാസവദത്തയുടെ അടുക്കലേക്കു് പോകാൻ ഇനിയും കാലമായിട്ടില്ലെന്നു് അയാൾ മറുപടി പറഞ്ഞയച്ചു. ഈ മറുപടികേട്ടു് അവൾ ആശ്ചര്യപ്പെട്ടു. ഉപഗുപ്തനിൽനിന്നു് അനുരാഗത്തെമാത്രമാണു് ധനത്തെ അല്ലാ താൻ ആഗ്രഹിക്കുന്നതെന്നു പറഞ്ഞു് വീണ്ടും അവനെ കൂട്ടിച്ചുകൊണ്ടുവരാൻ അവൾ ആളയച്ചു. എന്നിട്ടും ഉപഗുപ്തൻെറ മറുപടി മുമ്പിലത്തേതുതന്നെ ആയിരുന്നു. അയാൾ പോയതുമില്ല.

ഏതാനുംമാസങ്ങൾ കഴിഞ്ഞു്, അവിടത്തെ തൊഴിലാളികളുടെ പ്രമാണി അവളെ സ്വാധീനത്തിൽ ആക്കി. അതിനിടയിൽ വിദേശീയനായ ഒരു വർത്തകൻ മധുരയിൽ വന്നു. അയാൾക്കു് അവളിൽ വലിയ ഭ്രമമായി. അയാളുടെ ധനസമൃദ്ധികണ്ടിട്ടും മറേറ കാമുകൻെറ അനിഷ്ടത്തെ ഭയന്നിട്ടും വാസവദത്ത ആദ്യത്തെ കാമുകനെ സൂത്രത്തിൽ കൊന്നു് അയാളുടെ ശരീരം ചാണകക്കുണ്ടിൽ

കഴിച്ചുമൂടി. തൊഴിലാളികളുടെ പ്രമാണിയെ കാണാതായപ്പോൾ അയാളുടെ ബന്ധുക്കളും സ്നേഹിതന്മാരും അന്വേഷണം തുടങ്ങി; പ്രേതം കണ്ടുകിട്ടുകയും ചെയ്തു. വാസവദത്തയെ ന്യായാധിപതി വിസ്തരിച്ചു; അവളെ ചെവിയും, മൂക്കും കരചരണങ്ങളുംമുറിച്ചു ചുടുകാട്ടിൽ തള്ളാൻ വിധികല്പിച്ചു.

വാസവദത്ത ഭോഗലോലുപയായ ഒരു ചെറുപ്പക്കാരിയായിരുന്നു. എന്നാൽ അവൾ തൻെറ കീഴിലുള്ളവരെ എല്ലാം വളരെ സ്നേഹിക്കയും ചെയ്തിരുന്നു. അവളുടെ പരിചാരികകളിൽ ഒരുത്തി അവളോടുള്ള സ്നേഹംനിമിത്തം ചുടുകാട്ടിൽചെന്നു് അവളെ ശുശ്രൂഷിക്കയും കാക്കആട്ടുകയും ചെയ്തുകൊണ്ടിരുന്നു.

ഈ അവസരത്തിൽ ഉപഗുപ്തൻ വാസവദത്തയെ ചെന്നു കാണാൻ തീൎച്ചയാക്കി.

അദ്ദേഹം ചെന്നതുകണ്ടു സാധു വാസവദത്ത തൻെറ വെട്ടിയിട്ടിരിക്കുന്ന അംഗങ്ങളെ ഒരു തുണികൊണ്ടു മൂടിക്കളയാൻ പരിചാരികയോടു് ആജ്ഞാപിച്ചു. ഉപഗുപ്തൻ സ്നേഹപൂർവ്വം ഉപചാരവാക്കുകൾ പറഞ്ഞുകൊണ്ടു് അവളുടെ അടുത്തുചെന്നു. അവൾ ചാപല്യത്തോടെ പറഞ്ഞു:- "മുമ്പു് ഈ ശരീരം താമരപ്പൂപോലെ സുരഭിലമായിരുന്നു; അന്നു് എൻെറ അനുരാഗത്തെ ഞാൻ അങ്ങയെ അറിയിക്കയും ചെയ്തിരുന്നു. അക്കാലത്തു് ഞാൻ മനോഹരങ്ങളായ ഹാരലതകളാലും മൃദുലങ്ങളായ ദുകൂലങ്ങളാലും

അലംകൃതശരീരയും ആയിരുന്നു. ഇപ്പോഴാകട്ടെ, എന്നെ "ആരാച്ചാർ" വെട്ടിമുറിച്ച് അഴുക്കിലും ചോരയിലും പൂഴ്ത്തിയിട്ടിരിക്കയാകുന്നു."

ആ യുവാവ് പറയുന്നു:—"സഹോദരി, ഞാൻ വന്നതു് എൻെറ സുഖത്തെ ഇച്ഛിച്ചല്ല; നിനക്കു് ഇപ്പോൾ നഷ്ടപ്പെട്ടുപോയിരിക്കുന്നതിനേക്കാളും ഉൽകൃഷ്ടതരമായ സൗഭാഗ്യത്തെ ഉണ്ടാക്കിത്തരാൻ ഉദ്ദേശിച്ചിട്ടാകുന്നു. തഥാഗതൻ ഭൂമിയിൽ സഞ്ചരിച്ച്, മനുഷ്യർക്ക് അദ്ദേഹത്തിൻെറ അത്ഭുതകരമായ ധർമ്മത്തെ ഉപദേശിക്കുന്നതു ഞാൻ എൻെറ ഈ കണ്ണുകൊണ്ടു കണ്ടിരിക്കുന്നു. എന്നാൽ പ്രലോഭനങ്ങളാൽ ആവൃതയായി ലൌകികസുഖങ്ങളിലെ ആസക്തിയാൽ വ്യാമോഹിതയായ നീ ധർമ്മോപദേശത്തിനു് യോഗ്യയായിരുന്നില്ല; തഥാഗതൻെറ ഉപദേശങ്ങൾ നീ ശ്രദ്ധിക്കുമായിരുന്നില്ല; നിൻെറ ഹൃദയം ലൌകികവിഷയങ്ങളുടെ പിന്നാലെ ഓടിനടന്നു; നിൻെറ വിശ്വാസം നീ ക്ഷണഭംഗുരമായ ശരീരസൗന്ദര്യമാകുന്ന കൺകെട്ടുവിദ്യയിൽ ഉറപ്പിച്ചിരുന്നു.

"ശരീരസൌന്ദര്യം വിശ്വസനീയമല്ല; അതു വിട്ടുപിരിയുവാൻ നിവൃത്തിയില്ലാത്തവിധത്തിലുള്ള പല പ്രലോഭനങ്ങളിലേക്കും വേഗത്തിൽ വഴികാണിക്കയും ചെയ്യുന്നു. എന്നാൽ അനശ്വരമായ വേറൊരു സൌന്ദര്യമുണ്ടു്. നമ്മുടെ ഭഗവാൻ ബുദ്ധൻെറ ധർമ്മശാസനത്തെ നീ ശ്രവിക്കുമെങ്കിൽ അവിശ്രാന്തമായ ഈ ലോകത്തിലെ പാപഭ്ര

യിഷ്ടമായ സുഖങ്ങളിൽ ഒന്നിലും കാണാത്ത അന്യാദൃശമായ ഒരു ആശ്വാസം നിനക്കു് അനുഭവമാകും."

വാസവദത്തയുടെ ഹൃദയം ശാന്തമായി. ആദ്ധ്യാത്മികമായ ഒരു സുഖം അവളുടെ ശാരീരമായ വേദനകളുടെ ദുസ്സഹതയെ ശമിപ്പിച്ചു. എവിടെ അധികം ദുഃഖാനുഭവമുണ്ടോ അവിടെ മഹത്തായ ആനന്ദവും ഉണ്ടാകുന്നു.

ബുദ്ധൻ, ധമ്മം, സംഘം ഈ മൂന്നിൽ ശരണംപ്രാപിച്ചുകൊണ്ടു തൻെറ പാപത്തിൻെറ ശിക്ഷയ്ക്കു ഭക്തിപൂർവ്വം കീഴടങ്ങി അവരം മരിച്ചു.



# കരുണ

(വഞ്ചിപ്പാട്ട്)

## ഭാഗം ൧.

അനുപമകൃപാനിധി യഖിലബാന്ധവൻ ശാക്യ
ജിനദേവൻ, ധമ്മരശ്മി ചൊരിയുംനാളിൽ,

ഉത്തരമധുരാപുരിക്കുത്തരോപാന്തത്തിലുള്ള
വിസ്തൃതരാജവീഥിതൻ കിഴക്കരികിൽ,

കാളിമകാളുംനഭസ്സെ യുമ്മവയ്ക്കും വെണ്മനോജ്ഞ-
മാളികയൊന്നിന്റെറ തെക്കേ മലർമുററത്തിൽ,

വ്യാളിമുഖംവച്ചുതീർത്ത വളഞ്ഞവാതിലാന്നക-
ത്താളിരുന്നാൽ കാണും ചെറുമതിലിനുള്ളിൽ,

ചിന്നിയ പൂങ്കുലകളാം പട്ടുതൊങ്ങൽ ചൂഴുമൊരു
പൊന്നശോകം വിടുർത്തിയ കുടതൻകീഴിൽ,-

മസൃണശിലാസനത്തിൽ ചരിഞ്ഞപാശ്ചത്തിൽ, പുഷ്പ-
വിസ്രമരസുരഭിയാമുപധാനത്തിൽ,

മെല്ലെയൊട്ടു ചാഞ്ഞും, വക്കിൽ കസവുമിന്നും പൂവാട
തെല്ലുളകോപരിയൊരു വശത്താക്കിയും,

കല്ലൊളിവീശുന്ന കണ്ണുപൂരമാന്നും, വിടരാത്ത
മുല്ലമാലമിന്നുംക്രന്തൽ കരിവാർമുകിൽ
ഒട്ടുകാണുമാറുമതിന്നടിയിൽ നൻമൃഗമദ-
പ്പൊട്ടിയന്ന മുഖചന്ദ്രൻ സ്ഫുരിക്കുമാറും,
ലോലമോഹനമായ് തങ്കപ്പങ്കജത്തെവെല്ലും വലം-
കാലിടത്തുതുടക്കാമ്പിൽ കയററിവച്ചും,
രാമച്ചവിശറി പനിനീരിൽമുക്കിത്തോഴിയെക്കൊ-
ണ്ടോമൽക്കൈവളകിലുങ്ങെയൊട്ടുവീശിച്ചും,
കഞ്ജബാണൻതന്റെ പട്ടംകെട്ടിയ രാജ്ഞിപോലൊരു
മഞ്ജുളാംഗിയിരിക്കുന്നു മതിമോഹിനി.

പടിഞ്ഞാറുചാഞ്ഞുസൂര്യൻ പരിരമ്യമായ്മഞ്ഞയും
കടുംചുവപ്പുംകലന്നു തരുക്കളൂടെ
രാജൽകരകേസരങ്ങൾ വീശിടുന്നു ദൂരത്തൊരു
'രാജമല്ലി'മരം പൂത്തുവിലസുംപോലെ.

കൊണ്ടൽവേണീമണിയവൾ കൗതുകമാന്നൊരുമലർ-
ച്ചെണ്ടൊരുകരവല്ലിയാൽ ചുഴററിടുന്നു.
ഇളംതെന്നൽതട്ടിമെല്ലെയിളകിച്ചെറുതരംഗ-
ച്ചുളിചേരും മൃദുചേലച്ചോലയിൽനിന്നും
വെളിയിൽവരുമച്ചാരുവാമേതരപാദാബ്ജം പൊൻ-
തളകിലുങ്ങുമാറവൾ ചലിപ്പിക്കുന്നു.
മറയുംമലർവല്ലിയിൽ കണ്ടിതമാന്നിടയ്ക്കിടെ
മറിമാൻമിഴി നോക്കുന്നു വെളിക്കെന്നെല്ല,

ഇടതൂർന്നിമകറുത്തു മിനുത്തുള്ളിൽ മദജലം
പൊടിയും മോഹനനേത്രം, പ്രകൃതിലോലം,
പിടഞ്ഞുമണ്ടിനില്ക്കുന്ന പിടിച്ച തുനീർത്തിളങ്ങും
സ്ഫടികക്കുപ്പിയിലിട്ട പരൽമീൻപോലെ,
തുടുതുടെ സ്ഫുരിച്ചെഴമധരപല്ലവങ്ങൾതൻ
നടുവോളമെത്തും ഞാത്തിൽ ധവളരത്നം,
വിളങ്ങുന്ന മാണിക്യമായവൾ ശ്വസിക്കും രാഗംതാൻ
വെളിയിലിങ്ങനെ ഘനീഭവിക്കുംപോലെ.
നിതംബഗുരുതയാൽത്താൻ നിലംവിടാൻകഴിയാതി-
സ്ഥിതിയിൽത്തങ്ങുമീക്ഷോണീരംഭതാനത്രേ
'വാസവദത്താ'ഖ്യയായ വാരസുന്ദരി—മധുരാ-
വാസികളിലറിയാതില്ലിവളെയാരും.

വെളിയിലെന്തിനോപോയി മടങ്ങിവരും വേറൊരു
നളിനാക്ഷി നടന്നിതാ നടയിലായി.
കനിഞ്ഞൊന്നുപുഞ്ചിരിപൂണ്ടവളെയക്കാമിനി കാർ-
കുനുചില്ലിക്കൊടികാട്ടി വിളിച്ചിടുന്നു.
"ഫലിച്ചിതോ സഖി, നിൻെറ പ്രയത്നവല്ലരി, രസം
കലർന്നിതോ ഫലം, ചൊൽക കനിയായിതോ ?
എനിക്കു സന്ദേഹമില്ലയിക്കുറി,യോക്കിലപ്പുമാൻ
മനുഷ്യനാണല്ലോ! നീയും ചതുരയല്ലോ."
ത്വരയാർന്നിങ്ങനെയവൾ തുടർന്നുചോദിച്ചാളുട-
നരികത്തണഞ്ഞു തോഴി തൊഴുകൈയോടെ.

'സമയമായില്ലെ'ന്നുതാനിപ്പൊഴും സ്വാമിനി,യവൻ
വിമനസ്സായുരയ്ക്കുന്നു, വിഷമമെന്നാൾ.

കുണ്ഠിതയായിതുകേട്ടു പുരികംകോട്ടിയും കളി-
ച്ചെണ്ടു ചെറുചൊടിച്ചുടൻ വലിച്ചെറിഞ്ഞും
മട്ടൊഴുകും വാണിയവൾ ചൊല്ലിനാൾ മനമുഴറി-
യൊട്ടു തോഴിയോടായൊട്ടു സ്വഗതമായും:—
"സമയമായില്ല'പോലും 'സമയമായില്ല'പോലും
ക്ഷമയെൻെറ ഹൃദയത്തിലൊഴിഞ്ഞു തോഴി,
കാട്ടുചൊല്ലുന്നതാമെന്നെക്കബളിപ്പിക്കുവാൻ കൈയി-
ലോട്ടമേന്തിനടക്കുമീ യുല്പലബാണൻ.
പണമില്ലാഞ്ഞുതാൻ വരാൻ മടിക്കയാവാമസ്സാധു
ഗണികയാഗ്ഗുണ്ണോയെന്നെ ഗണിക്കയാവാം.
ഗുണബുദ്ധിയാൽ ഞാൻ തോഴി, കൊതിപ്പതക്കോമളൻെറ
പ്രണയംമാത്രമാണെന്നു പറഞ്ഞില്ലേ നീ?
വശംവദനുഖ ഞാനീ വശക്കേടെനിക്കു വരാൻ
വശമില്ലെന്നാലും വന്നതയുക്തമല്ല.
വിശപ്പിന്നുവിഭവങ്ങൾ വെറുപ്പോളമശിച്ചാലും
വിശിഷ്ടഭോജ്യങ്ങൾകാൺകിൽ കൊതിയാമാർക്കും.
അന്തരകതരഹോ! ധനപതികൾ നിത്യമെൻകാലിൽ
കനകാഭിഷേകംചെയ്തു തൊഴുതാൽപോലും,
കനിഞ്ഞൊന്നുകടാക്ഷിപ്പാൻ മടിക്കുംകണ്ണുകൾ കൊച്ചു-
മുനിയെക്കാണുവാൻ മുട്ടിയുഴറുന്നല്ലോ!

കമനീയകായകാന്തി കലരും ജനമിങ്ങനെ
കമനീവിമുഖമായാൽ കഠിനമല്ലേ?
ഭാസുരനക്ഷത്രംപോലെ ഭംഗിയിൽ വിടൎന്നീടുന്ന
കേസരമുകുളമുണ്ടോ ഗന്ധമേലാതെ.
അഥവാ കഷ്ടമീയുവാവ*ശ്രമണാഹതകന്റെ
കഥയില്ലായ്മകൾ കേട്ടു കുഴങ്ങുന്നുണ്ടാം,
അവസരം നോക്കുന്നുണ്ടാം യമരാജ്യത്തിലാശാക്യ-
സ്ഥവിരന്നു പോയൊതുങ്ങാൻ സ്ഥലമില്ലല്ലീ.
അനുനയം ചൊൽവാൻ ചെവി തരുന്നുണ്ടോ, സഖിയവ-
ന്നനുരാഗാങ്കുരം വാക്കിൽ സ്ഫുരിക്കുന്നുണ്ടോ?
വിവിക്തദേശത്തിൽ തന്നെ വചിച്ചിതോ ദൂത്യ,മെന്റെ
വിവക്ഷിതമറിഞ്ഞെല്ലാം പറഞ്ഞിതോ നീ?
യതിമൎയ്യാദയിൽത്തന്നെ യവനോക്കിൽ ക്ഷണിക്കുമെൻ
സദനത്തിൽ വന്നു ഭിക്ഷ ഗ്രഹിക്കാമല്ലോ!
അതുചെയ്യുമായിരുന്നാലത്രമാത്രമായ് മിഴിക്കാ
മധുരാകൃതിയെ നോക്കി ലയിക്കാമല്ലോ!
അൎത്ഥഭാണ്ഡങ്ങൾതൻ കനം കുറഞ്ഞുപോകുന്നു, തോഴീ-
യിത്തനുകാന്തിതൻ വിലയിടിഞ്ഞീടുന്നു,
വ്യൎത്ഥമായ് ത്തോന്നുന്നു കഷ്ടമവൻകാണാതെനിക്കുള്ള
നൃത്തഗീതാദികളിലെ നൈപുണിപോലും.”

---

* ഭാഗ്യംകെട്ട സന്യാസിയായ ബുദ്ധന്റെ എന്നു താല്പൎയ്യം

കുലനയവിരുദ്ധമായ് കൊഴുക്കുമീ പ്രണയത്തിൻ
നില നായികയിൽ കണ്ടു ഹസിച്ചു ദൂതി,
ചലദലകാഞ്ചലയായ് 'ചാപലമിതരുതെ'ന്നു
തലവിലങ്ങനെയാട്ടിത്തിരസ്കരിച്ചു.

അപഥത്തിൽ നായികയെ നയിക്കും കുട്ടിനീ, മതി
യുപദേശസംരംഭം നീയുരിയാടേണ്ടാ,
മറയരില്ല ലോകത്തിൽ മുറയുരയ്ക്കാത്തതായി
പടുപാട്ടൊന്നു പാടാത്ത കഴുതയില്ല.
വിളയും സുഖദുഃഖങ്ങൾ വിതയ്ക്കും നന്മതിന്മതൻ
ഫലമായിട്ടെന്നബോധം പൊരുളാണെങ്കിൽ,
കൊലയും കൊള്ളയുംകൂടികുലപരമ്പരയായാൽ
നലമെന്നുചൊല്ലും നീതി നുണതാൻ നൂനം.
ധനദുർദ്ദേവതയ്ക്കെന്നും തൃപവിട്ടഹോ മോഹത്താൽ
തനതംഗം ഹോമിക്കുമിത്തയ്യലാൾകളളിൽ
അനവദ്യസുഖദമാമനുരാഗാംകുരം വരാ
തനിയേ പിന്നതു വന്നാൽ വരമല്ലല്ലീ?
കതിരവനുടെ ചെറുകിരണവും കാമ്യമല്ലീ-
യതിമാത്രമിരുൾതിങ്ങുമന്ധകൂപത്തിൽ?

ഉടനേ ചക്രങ്ങൾ നിലത്തുരുളുമൊച്ചകൾകൂടി-
പ്പൊടിപൊങ്ങിച്ചു വീഥിയിൽ വടക്കുനിന്നും
ആനതാഗ്രമായകൊമ്പിൽ പൂവണിഞ്ഞും തിരയിന്മേൽ
ഫേനപിണ്ഡംപോലെ പൊങ്ങും പോഞ്ഞുതുള്ളിച്ചും

കിലുകിലെക്കിലുങ്ങുന്ന മണിമാലയൊന്നു കണ്ടും
കുലുക്കിയും കുതിച്ചാഞ്ഞു താടയാട്ടിയും
കാളരണ്ടുവലിച്ചെത്താരു കാഞ്ചനക്കളിത്തേരോടി
മാളികതൻ മുമ്പിലിതാ വന്നണയുന്നു.

വാതുക്കലൊയുട, നഗ്രം വളഞ്ഞു കിന്നരിവച്ച
പാദുകകൾ പൂണ്ടും, പട്ടുതലപ്പാവാന്നും,
കാതിൽ വജ്രകുണ്ഡലങ്ങൾ മിനുക്കിയണിഞ്ഞും, കൈകൾ
മോതിരങ്ങൾതൻ കാന്തിയിൽ കഴുകിക്കൊണ്ടും,

തങ്കനൂൽക്കുടുക്കിയന്നു തന്നിമഞ്ഞനിറമാന്നൊ-
രങ്കിയാൽ തടിച്ചിരുണ്ട തടിമറച്ചും;
കരയൊന്നു ചെങ്കസവശേയം ഞൊറിഞ്ഞുകുത്തിയുടുത്തു
പുറങ്കാൽവരെപ്പൂങ്കച്ചും ഞാത്തിപ്പാറിച്ചും,

പൊന്നരഞ്ഞാൺതുടൽ പുറത്തടിയിച്ചുമിരുപാടും
മിന്നുമുത്തരീയം നീട്ടി മോടിയിലിട്ടും,
മണിത്തേരതിൽനിന്നതിസുഭഗംമന്യനാമൊരു
വണിഗ്വരൻ വൈദേശികനിറങ്ങിനിന്നു.

അതുകണ്ടുടനേ ദൂതിയത്തരുണീമണിയെ സ-
സ്മിതംനോക്കിക്കടക്കണ്ണാലാജ്ഞയും വാങ്ങി,
പതിവുപോലുപചാരപരയായ് പോയകത്തേക്കാ-
യതിഥിയെയെതിരേററു സല്ക്കരിക്കുവാൻ.

ആസനം വിട്ടുടൻമെല്ലെയെഴുന്നേററു വഴിയേതാൻ
വാസവദത്തയും മണിയറയിലേക്കായ്,

പരിച്ഛദമൊക്കെയേന്തിപ്പുറകേ നടന്നുചെല്ലും
പരിചാരികയാകുമന്നിഴലുമായി,
കരപററിനിന്നു വീണ്ടും കുണുങ്ങിത്തൻകുളത്തിലേ-
ക്കരയന്നപ്പിടപോലെ നടന്നുപോയി.



## ഭാഗം ൨

കാലം പിന്നെയും കഴിഞ്ഞു, കഥകൾ നിറഞ്ഞമാസം
നാലുപോയി, നഭസ്സിൽ കാറൊഴിയാറായി,
പാലപൂത്തു, പരിമളം ചുമന്നു ശ്രദ്ധാമാം പുലർ-
കാലവായു കുളുത്തങ്ങും ചരിക്കയായി.

അഴകോടന്നഗരത്തിൻ തെക്കുകിഴക്കുവഴി-
യൊഴുകും യമുനതന്റെ പുളിനം കാൺമൂ.
ഇളമഞ്ഞവെയിൽത്തട്ടി നിറംമാറി നീലവിണ്ണിൽ
വിളങ്ങുന്ന വെൺമുകിലിൻ നിരകണക്കേ

ജനരഹിതമാം മേലേക്കരയിലങ്ങങ്ങു കരിം-
പനയും പാറയും പുററും പാഴ്ചെടികളും
വെളിയിടങ്ങളും വാഴ്കും സ്ഥലം കാണാം ശൂന്യതയ്ക്കു
കളിപ്പാനൊരുക്കിയിട്ട കളംകണക്കേ.

നെടിയശാഖകൾ വിണ്ണിൽ നിവർന്നുമുട്ടിയിലയും
വിടപങ്ങളും ചുരുക്കി വികൃതമായി,
നടുവിലങ്ങുനിൽക്കുന്നു വലിയോരശ്വത്ഥം, മൂത്തു
തടികൾതേഞ്ഞും തൊലികൾ പൊതിഞ്ഞു വീർത്തും.

ചട്ടലദലങ്ങളിലും ശൃംഗഭാഗത്തിലും വെയിൽ
തടവിച്ചുവന്ന കാററിലിളകി മെല്ലെ,

തടിയനരയാലതു തലയിൽ തീകാളും നെടും-
ചുടലബ്ഭൂതം കണക്കേ ചലിച്ചുനിൽപൂ.
അടിയിലതിൻ ചുവട്ടിലധികം പഴക്കമൊയ്യു-
ള്ളുടഞ്ഞും പൊളിഞ്ഞുമുണ്ടൊരാൽത്തറച്ചുററും,
ഇടുങ്ങിയമാടങ്ങളിലിഴഞ്ഞേറും പാമ്പുകൾപോൽ
വിടവുതോറും പിണഞ്ഞ വേരുകളോടും.
പറന്നടിഞ്ഞരയാലിൻ പഴുത്തപത്രങ്ങളൊട്ടു
നിറംമങ്ങി നിലംപററിക്കിടപ്പു നീളേ,
ഉറുമ്പിഴയ്ക്കുമരിയുമുണങ്ങിയ പൂവും ദർ-
മുറിത്തുമ്പും മററും ചേർന്നു ചിതറിച്ചിന്നി.

അകലത്തൊരു മൂലയിൽ കെടുന്ന കനലിൽനിന്നു
പുകവല്ലി പൊങ്ങിക്കാററിൽ പടർന്നേറുന്നു.
ചികഞ്ഞെടുത്തെന്തോ ചില ദിക്കിൽനിന്നുശാപ്പിടുന്നു
പകലെന്നോക്കാതെ ക്രൂററൻ കുറുനരികൾ.
കുറിയോരംകുശംപോലെ കൂർത്തുവളഞ്ഞുള്ളകൊക്ക
നിറയെക്കൊത്തിവലിച്ചും നഖമൂന്നിയും,
ഇരയെടുക്കുന്നു പെരുംകഴുകുകൾ ചിലദിക്കിൽ
പരിഭ്രമിയാതിരുന്നു ഭയങ്കരങ്ങൾ.
ഉടഞ്ഞശംഖുപോലെയുമരിച്ചു മുറിച്ച വാഴ-
ത്തടപോലെയും തിളങ്ങുമസ്ഥിഖണ്ഡങ്ങൾ,
അവയവശിഷ്ടങ്ങളായടിഞ്ഞുകിടക്കുന്നുണ്ടൊ-
ട്ടവിടവിടെ മറഞ്ഞും മറയാതെയും.

അരയാൽത്തറവരേയും വടക്കനിന്നെത്തു.ന്ന കാൽ-
പെരുമാററം കുറഞ്ഞ പാഴ്നടയ്ക്കാവിൻെറ,
പരിസരങ്ങളിൽ ഭസ്മപ്പാത്തികൾ കാണുന്നു ചുററും
കരിക്കൊള്ളിയും കരിഞ്ഞ കട്ടയുമായി.
ഉടലെടുത്ത നരന്മാക്കൊന്നുപോലേവക്കും ഭോജ്യ-
മിടരററു പിതൃപൈതാമഹസമ്പ്രാപ്തം,
ഇടമിതിഹ ലോകത്തിൻ പരമാവധിയാണൊരു
ചുടുകാടാണതു ചൊല്ലാതറിയാമല്ലോ.

മരത്തിൻപിന്നിൽ കൊക്കുകൾപിളത്തിപ്പറന്നുംവീണും
വിരവിൽ വാങ്ങിയും വീണ്ടുമോങ്ങിയുമിതാ,
കാട്ടിടുന്നെന്തോശല്യങ്ങൾ കണ്ടുകോലാഹലത്തോടും
കാട്ടെലിവേട്ടയിൽപ്പോലെ മലങ്കാക്കകൾ.
അഹഹ! കഷ്ടമിങ്ങിതാ കുനിഞ്ഞിരുന്നൊരുനാരി
സഹിയാതെ താപമാന്നു കരഞ്ഞീടുന്നു,
കരവല്ലിയൊന്നിൽ കാകതജ്ജനത്തിനേന്തിയുള്ളോ-
രരയാൽചില്ലയാട്ടിയുമശ്രുവർഷിച്ചും.
കരിയും ചാമ്പലുംപോലെ കറുത്തോരപ്പക്ഷികൾതൻ
ചരിഞ്ഞനോട്ടങ്ങൾക്കേകശരവ്യമായി,
അരികിൽകാണുന്ന ചേലച്ചീന്തിനാൽ മറഞ്ഞു നാല്പാ-
മരമരിഞ്ഞുകൂട്ടിയമാതിരിയേതോ.
അതുമല്ലവൾതൻമുമ്പിലാൽത്തറമേൽ നീണ്ടു രൂപ-
വിധുരമാമൊരുപിണ്ഡം വസ്ത്രവിഹീനമായ്,

രുധിരാക്തമായി വില്പാനിറക്കിയിട്ട കുങ്കമ-
പ്പൊതിപോലെ കിടക്കുന്ന പുതച്ചമൂടി.

ഝടിതിയങ്ങിതാപാരം ചാരുവായ് പ്രാംശുവായ് നിഴൽ
പടിഞ്ഞാറു വീശുമൊരു ഭാസുരാകൃതി

നടയ്ക്കാവൂടെ വരുന്നു, ഭാനുമാനിൽനിന്നു കാററിൽ
കടപൊട്ടിപ്പറന്നെത്തും കതിരുപോലെ.

പാവനമാം മുഖപരിവേഷമാന്ന മുഗ്ദ്ധയുവ-
ഭാവമോടും ക്ഷൗരെഴും വാർമിഴികളോടും

ആ വരും വ്യക്തി നൂനമൊരാർഹതനാം, മെയ്യിൽ മഞ്ഞ-
ച്ചീവരംകാണുന്നു, കൈയിൽ ചട്ടികാണുന്നു.

ഭിക്ഷതേടിവരികയില്ലിവിടെയിവനെന്നല്ലി-
ബ്ഭിക്ഷു പാത്രപതനല്ല ചുടല പൂകാൻ,

ഇക്ഷണംമുണ്ടുമാക്കോ കൈയേകുവാൻപോന്നെന്നുംതോന്നും
ദക്ഷതയും ത്വരയും ദാക്ഷിണ്യവും കണ്ടാൽ.

ശരിശരി! പരദുഃഖശമനമോർത്തല്ലോ മുററും
* ശരണത്രയീധനന്മാർ ഭിക്ഷതെണ്ടുന്നു.

തെരഞ്ഞു രക്ഷനൽകുന്ന ദേവതകളല്ലോ സാക്ഷാൽ
ധരണിയിൽ നടക്കുമിദ്ധർമ്മദൂതന്മാർ.

അടുക്കുന്നിതവൻ, പറന്നകലുന്നുടൻ കാക്കകൾ,
തെടുങ്ങിയാരംഗം കണ്ടു പകച്ച ധന്യൻ;

---

* ബൌദ്ധഭിക്ഷുക്കൾ. (ബുദ്ധൻ, ധർമ്മം, സംഘം ഈ മൂന്നിനേയും ശരണംപ്രാപിച്ചവർ.)

മട്ടുത്തുന്നില്ലുന്നു, പിന്നമ്മഹിള മാഴ്കിവാണിട്ടു-
മിടത്തെത്തുന്നു, കണ്ടവൻ സംഭ്രമിക്കുന്നു.

"വാസവദത്ത'താനോയീ വിപിന്നാമാം പ്രിയജനം?
നീ സദയം ചൊൽക ഭദ്രേ, 'ഉപഗുപ്തൻ' ഞാൻ."

എന്നലിഞ്ഞുഴറിയവനരയ്ക്കുന്ന പുതച്ചവൾ
തന്നരികിൽ കിടക്കുമെത്തടിയെച്ചൂണ്ടി.

ഉടനപ്പിണ്ഡമനങ്ങാനൊരുങ്ങുന്നിതഹോ! പുറ-
പ്പെടുന്നു ഞരുങ്ങി ശബ്ദം ദീനദീനമായ്.

മൃതസഞ്ജീവിനിയോയീ വാക്സുധ, യിവൻെറ നാമ-
ചതുരക്ഷരിതാനിത്ര ശക്തിയാന്നതോ!

അഹഹ! മൃത്യുവിന്നിരുട്ടാഴിയിൽ മുങ്ങിയ സത്വം
മുഹരിന്ദ്രിയവാതിലിൽ മുട്ടുകല്ലല്ലി!

തലന്തുണവരികല്ലീ, കൃമികോശംതന്നിൽനിന്നു
ശലഭം കണക്കേ ചേലച്ചുരുളിൽനിന്നും

അതുമല്ലഹോ! മുക്കാലും പാഴ്മുകിൽമൂടി, വിഭാത-
മതി വീണു കിടക്കുന്നിങ്ങതിൽ കാണുന്നു

ജടിലമാം കുറുനിര ചിന്നിടും ശ്വേതമാം വളർ-
നിടിലവും മയ്യഴിഞ്ഞ നേത്രയുഗ്മവും.

അസംശയമൊരുനാരീമുഖംതാനിതാ നയനം
സുസംവൃതമാമിത്തനു വികലാംഗംതാൻ

സസംഭ്രമം പഴക്കത്താൽ ഭ്രൂലത താനുണന്നെന്നോ
പ്രസംഗിപ്പാനൊരുങ്ങുന്നു ഫലിക്കായ്കിലും.

ശരി, യസ്സൂചനകണ്ട ചീവരഖണ്ഡത്താൽ തോഴി-
യരികിൽ കാക്ക തെണ്ടീടുമപ്പദാൎത്ഥത്തെ.

അധികം മൂടുന്ന വിരഞ്ഞതപ്പുമാൻ കാണാതെ, ഹന്ത!
മൂതിയിലും മഹിളമാർ മറക്കാ മാനം!

പഴതേയാണഥവാ യിപ്പരിഭ്രമമെടോ തോഴീ,
കഴിയാ നിനക്കിവൻെറ കണ്ണുമൂടുവാൻ.

മറവിൽ കിടക്കും ജന്മമൃതികാരണങ്ങൾപോലു-
മറിയും സൂക്ഷ്മദൃക്കാകുമാർഹതനിവൻ.

കമ്പമെന്തിനതുമല്ലീയവയവഖണ്ഡങ്ങൾ നിൻ-
മുമ്പണയും മുമ്പുതന്നെ കണ്ടുപോയിവൻ.

അമ്പിനോടുമിവയുടെ യുടമസ്ഥയിക്കിടക്കും
ചമ്പകമേനിയാളെന്നും ഗ്രഹിച്ചുപോയി.

തുണിത്തുണ്ടിൽ മറയാതെ കാണുന്ന വെളികൊട്ടുവി-
ലണിഞ്ഞ കോലരക്കിൻചാറുണങ്ങിപ്പററി

പാടലകോമളമായ പാദതാരും പരം നൃത്ത-
മാടി യയവാന്ന ചാരുനരിയാണിയും,

കാഞ്ചനകിങ്കിണിയണിത്തളകൾതൻ മൃദുകിണ-
ലാഞ്ചനരമ്യമാം പുറവടിയും പൂണ്ട,

താഴമ്പൂമൊട്ടൊത്ത കണങ്കാൽമുറികളിതാ മുട്ടിൻ-
താഴെച്ചോരയൊലിച്ചാന്ന വേട്ടുകളോടും,

അട്ടുത്തു താനതാ ഹന്ത! മയിലാഞ്ചിയണിഞ്ഞെല്ലും
തുടുത്തും തന്ത്രികൾമീട്ടും തഴമ്പുപൂണ്ടും,

മൃദുമിന്നസമാം നഖം മിന്നി നന്മണിമോതിര-
മതിചിരമണിഞ്ഞെഴും പാട്ടുകൾ തങ്ങി,
കോമളമായ്ത്തുമ്പുകൂർത്ത വിരലേലുംകരംകാൺമൂ
ഹേമപുഷ്പംപോലെ രക്തകുങ്കുമാക്തമായ്
കോൾമയിർക്കൊള്ളുമോർക്കുമ്പോൾ കഠിനമയ്യോ മുറിച്ചു
ഭൂമിയിലെറിഞ്ഞതാരിപ്പൂവലംഗങ്ങൾ!
ഹാ! മിന്നുന്നിപ്പോഴുമിവ വിലപരിച്ഛേദിച്ചില്ല
കാമരാജ്യത്തിങ്കൽ മുമ്പിക്കല്ലുകൾക്കാരും.
'വാസവദത്ത'താനിവൾ, ഇവൾതാൻ മലർമുററത്താ
വാസരാന്തത്തിൽ നാം കണ്ട വിശ്വമോഹിനി.
ഹാ! സുഖങ്ങൾ വെറും ജാലം ആരറിവൂ നിയതിതൻ
ത്രാസുപൊങ്ങുന്നതും താനേ താണുപോവതും.
മലിനകന്ഥയാലംഗം മുറിച്ചോരുടൽമൂടിയ-
ന്നിലയിലിരുന്നോളിവൾ കിടപ്പായയ്യോ,
ഇലയുംകുലയുമരിഞ്ഞിടവെട്ടിമുറിച്ചിട്ട
മലവാഴത്തടിപോലെ മലന്നടിഞ്ഞു!

ചോരരാരുമിവളുടെ ചുവരു തുരന്നിടഞ്ഞി-
ഗ്ഘോരകൃത്യം ചെയ്തതല്ല, ധനമോഹത്താൽ;
വാരുണീമത്തരാം വല്ലവിടരും കലഹത്തിലീ
വാരനാരിയാളെ വെട്ടിമുറിച്ചതല്ല;
സാരമാംമന്ത്രഭേദത്തിൽ സംശയിതയായവൾക്കി-
ഗ്ഘോരശിക്ഷ തൻകോയിമ വിധിച്ചതല്ല;

എന്തിന്നന്യവിപത്തുകളഥവാ തേടുന്നു കഷ്ടം!
സ്വന്തവാളാൽ സ്വയംവെട്ടി നശിപ്പൂ മർത്ത്യർ!

ഒട്ടുനാഠംമുമ്പിവളൊരു തൊഴിലാളിത്തലവൻെറ-
യിഷ്ടകാമുകിയായ് വാണു രമിച്ചിരുന്നു.

കഷ്ടകാലത്തിന്നപ്പോളുക്കാളവണ്ടിയിൽ നാം കണ്ട
ചെട്ടിയാരതിഥിയായ് ചെന്നാട്ടുത്തുക്കൂടി.

പരിചയംകൊണ്ടു വിട്ടുപിരിയാതായവൻ; പിന്നെ
പ്പരിചാരികമാർ കാര്യം മറച്ചുവച്ചു.

അഭ്യസൂയയിരുവക്കുമുളവാകാതൊഴിക്കുവാ-
നഭ്യസിച്ച തന്ത്രമെല്ലാമവർ കാണിച്ചു.

ഒരുകാര്യംനിരൂപിച്ചാലൊരുവൻ കാമ്യൻ, പിന്നെ മ-
റെറാരുകാര്യം നിനയ്ക്കുമ്പോഠം മററവൻ മാന്യൻ

ഒരുവനെപ്പിരിവാനുമൊരുകാലത്തു രണ്ടാളെ
വരിപ്പാനും പണിയായി വലഞ്ഞു തമ്പി.

ദിനങ്ങഠം ചിലതുപോയി, നടവടികളാൽ സ്നേഹം
തന്നിപ്പൊന്നല്ലെന്നുമാദ്യൻ സംശയിക്കയായ്.

പരമസാധ്വിയിൽപോലും പുരുഷനു ശങ്കതോന്നാം
പുരഗണികയിൽപ്പിന്നെ പറയേണമോ?

കുപിതനാക്കിയാലവൻ കലക്കമുണ്ടാക്കും ഭാവി
വിപല്ക്കരമായുംതീരുമവഠംക്കാകയാൽ

മുഖംതെല്ലുകറുക്കുമാ മുഖ്യജാരനെ ക്രമേണ
പുകയുമഗ്നിബാണംപോലവഠം പേടിച്ചു.

പരിജനങ്ങളുമായി പരിഭ്രമിച്ചഹോ! തമ്പി
തിരഞ്ഞു രക്ഷായുധങ്ങൾ ബുദ്ധിശാലയിൽ.

പരിനാശകരമാമ“ത്തീക്കുടുക്ക”പൊട്ടുംമുമ്പേ
തിരിമുറിച്ചെറിയാതെ തരമില്ലെന്നായ്.

ശേഷമെന്തിനരയ്ക്കുന്നിതവനിപ്പോളില്ല സർവ്വം
ജോഷമായ്, രണ്ടുമൂന്നനാൾ കഴിഞ്ഞു കഷ്ടം!

തോഷവുമൊട്ടവളാൻ, ഹന്ത! യിദ്ധൂർത്തയെച്ചൊല്ലി
യോഷമാരേ, നിങ്ങളെല്ലാം ലജ്ജിക്കാറുമായ്!

അഹഹ! സങ്കടമോർത്താൽ മനുഷ്യജീവിതത്തേക്കാൾ
മഹിയിൽ ദയനീയമായ് മറെറന്തൊന്നുള്ളൂ!

പുഷ്ടശക്തിവഹിക്കുമിപ്പളുങ്കുപാത്രം വിരലാൽ
മുട്ടിയാൽ മതി, തവിട്ടുപൊടിയായല്ലോ.

അതുമല്ല വിപത്തുകളറിയുന്നില്ലഹോ മർത്ത്യൻ
പ്രതിബോധവാനെന്നാലും പരിമോഹത്താൽ.

ഊററമായോരുരഗത്തിൻചുരുളിനെയുറക്കത്താൽ
കാററുതലയണയായേ കരുതൂ ഭോഷൻ!

അതുപോകട്ടെ, പാപത്തിൻപരിണാമം കാണ്മിൻ, നാട്ടു
പ്രതികൂലമായ് അവൾതൻ തൊഴുത്തിൽനിന്നും

ഒററുകാർ കുഴിച്ചവൻെറ വികൃതപ്രേതമെടുത്തു,
കുററവാളിയായവളെബ്ബന്ധനംചെയ്തു.

ഫലിച്ചില്ലാ കടക്കണ്ണിൻപണിയും ധനത്തിൻമുഷ്ടു-
മുലച്ചിലററന്നിരുന്ന ധർമ്മപീഠത്തിൽ.

നിലപെററ നേരിൻകാന്തി നീതിവാദപടുക്കളംതൻ
വലിയ വാചാലതയിൽ മറഞ്ഞുമില്ല.

ഹാ! മഹാപാപമിതിവളം ചെയ്തുവല്ലോ! കട്ടപ്പമി-
ക്കോമളിമയെങ്ങു നെഞ്ചിൻക്രൌൎയ്യമെങ്ങഹോ!

പ്രേമമേ, നിൻപേരുകേട്ടാൽ, പേടിയാം വഴിപിഴച്ച
കാമകിങ്കരർ ചെയ്യുന്ന കട്ടംകൈകളാൽ.

വധദണ്ഡാർഹയവളെ വിധിജ്ഞനാം പ്രാഡ്വിപാകൻ
വിധിച്ചപോലഹോ! പിന്നെ നൃപകിങ്കരർ

കര ചരണ ശ്രവണ നാസികകളം മുറിച്ചു ഭ്ര-
നരകമാം ചുടുകാട്ടിൻനടുവിൽ തള്ളി.

ഹാ! മതിമോഹത്താൽ ചെയ്തു സാഹസമൊന്നതിന്നി-
പ്പൂമൃദുമേനിയാളം പെടും പാടുകണ്ടില്ലേ!

നാമവും രൂപവുമററ നിൎദ്ദയമാം * നിയമമേ.
ഭീമമയ്യോ നിൻെറ ദണ്ഡപരിപാടികൾ.

---

* ധൎമ്മവ്യവസ്ഥ.

## ഭാഗം ൩

രക്തമെല്ലാം ഒഴുകിപ്പോയ്, ക്ഷയിച്ചു ശക്തി, സിരകൾ
രിക്തമായി, പ്രാണപാശമറുമാറായി;
അക്കിടപ്പിലുമവളാ യുവമുനിയെ വീക്ഷിപ്പാൻ
പൊക്കിടുന്നു തല രാഗവൈഭവം കണ്ടോ!
അഥവായിവൾക്കെഴുമിബ്ഭാവബന്ധബലത്താൽതാൻ
ശിഥിലമായ തൽപ്രാണൻ തങ്ങിനില്പതാം;
അന്തിമമാം മണമർപ്പിച്ചിടുവാൻ മലർ കാക്കില്ലേ
ഗന്ധവാഹനെ?—രഹസ്യമാർക്കറിയാവൂ?

പുടം വരണ്ടു പററിയ പോള പണിപ്പെട്ടു ചെററു
വിടുർത്തും കണ്ണിലവന്റെ കാന്തി വീഴവേ
അവൾതൻ പാണ്ഡുമുഖത്തിലന്തിവിണ്ണിലെന്നപോലെ-
യെവിടുന്നോ ചാടിയെത്തി രക്തരേഖകൾ!
മരവിച്ച മർമ്മസന്ധിനിരയരക്ഷണമന്തഃ-
കരണം വേദനവിട്ടു നില്ക്കവേ തന്വി
സ്മരിക്കുന്നു പൂർവ്വരാഗ, മവനെനോക്കിക്കണ്ണാൽതാൻ
ചിരിക്കയും കരകയും ചെയ്യുന്നു പാവം!
വിരഞ്ഞന്തർഗ്ഗദ്ഗദമായ്, വിടങ്കത്തിലെഴും പ്രാവിൻ
വിരുതംപോലെ മൃദുവായ് വ്യക്തിഹീനമായ്,
ഉരയ്ക്കുന്നുമുണ്ടവൾ താനുടൻ കൈകൾ പിന്നിൽചേർത്താ-
ഞ്ഞരികിൽ കുനിഞ്ഞുനില്ക്കുമവനോടേതോ.

അനുനാസികവികലമന്തരോഷ്ഠലീനദീന-
സ്വനമമ്മൊഴിയിതരശ്രാവ്യമല്ലഹോ!
അനുകമ്പകലർന്നതിശ്രാവകൻ ശ്രവിപ്പൂ, നമു-
ക്കനുമിക്കാമവനോതുമുത്തരങ്ങളാൽ.
"ഇല്ല, ഞാൻ താമസിച്ചുപോയില്ലെടോ സരളശീലേ-
യല്ലൽ നീയിന്നെന്നെച്ചൊല്ലിയാർന്നിടായ്കെടോ,
ശോഭനകാലങ്ങളിൽ നീ ഗമ്യയായില്ലെനിക്കു, നിൻ
സൌഭഗത്തിൽ മോഹമാർന്ന സുഹൃത്തല്ല ഞാൻ.
അറിയുന്നുണ്ടെങ്കിലും ഞാനകൃത്രിമപ്രണയത്തി-
ന്നുറവൊന്നു നിന്നുൾക്കാമ്പിലൂറിനിന്നതും.
മുറയോർക്കുമ്പോളതു നിൻ മഹിതഗുണമെന്നോർത്തു
നിറയുന്നുണ്ടെനിക്കുള്ളിൽ നന്ദിതാനുമേ;
പരമവിപത്തിങ്കലും പരിജനം നിന്നെ വിട്ടു-
പിരിയാതിങ്ങണഞ്ഞഹോ! പരിചരിച്ചു
ചൊരിയുമിക്കണ്ണുനീർ നിൻ സ്ഥിരദാക്ഷിണ്യശീലത്തെ-
യുരചെയ്യുന്നുണ്ടതും ഞാനോർക്കുന്നുണ്ടെടോ,
നിയതം സ്നേഹയോഗ്യ നീ നിജവൃത്തിവശയായ് ഉ-
ന്നിയതിയാൽ ഘോരകൃത്യം ചെയ്തുപോയെല്ലോ!
ദയനീയം! നീയിയന്ന ധനദാഹവും സൌന്ദര്യ-
സ്മയവും ഹാ! മുഗ്ദ്ധേ, നിന്നെ വഞ്ചിച്ചായല്ലോ!
അതിചപലമീയന്തഃകരണം, ലോകഭോഗങ്ങൾ
പ്രതിനവരസങ്ങളാൽ ഭ്രമിശക്തികൾ,

ഗതിയെന്തു ജന്തുക്കൾക്കു്?—രതി* രോഷമോഹങ്ങളാൽ
ജിതലോകമാ 'മവിദ്യ'+ ജയിച്ചീടുന്നു.

അതുമില്ല, വിപത്തിതൊരതുലാനുഗ്രഹമായ് നീ
മതിയിലോൎക്കണം സഖി,—എന്തുകൊണ്ടെന്നോ?

ഇതിനാലിന്നുകണ്ടില്ലേ വിഭവത്തിൻ ചലത്വവും
രതിസമാനരൂപത്തിൻ രിക്തതയും നീ?

സാരമില്ലെടോ, നിൻനഷ്ടം, സഹജേ നൊടിയിൽ ഗുരു-
കാരുണിയാൽ നിനക്കിന്നു കൈക്കലാമല്ലോ,

ചോരനപഹരിക്കാത്ത ശാശ്വതശാന്തിധനവും
മാരനെയ്താൽ മുറിയാത്ത മനശ്ശോഭയും.

കരയായ്ക ഭഗിനീ, നീ കളക ഭീരുത, ശാന്തി
വരും നിന്റെ വാർനെറുക ഞാൻ തലോടുവൻ,

ചിരകാല മഷ്ടമാൎഗ്ഗ x ചാരിയാമമ്പു്ഭഗവാന്റെ
പരിശുദ്ധപാദപത്മം തുടച്ചകൈയാൽ."

എന്നലിഞ്ഞവൻ കരതാരവൾതൻ പൂവൽനെററിമേ-
ലൊന്നുചേൎക്കുന്നൊരവൾക്ക ചീൎക്കുന്നു രോമം,

ഖിന്നമുഖിയാമവൾതൻ കെട്ടന്ന സംജ്ഞ വിരലാ-
ലുന്നയിച്ച ദീപംപോലൊന്നുജ്ജ്വലിക്കുന്നു.

---

* രതി=തൃഷ്ണ

\+ അവിദ്യ=സംസാരമൂലകാരണമായ അജ്ഞാനം.

x അഷ്ടമാൎഗ്ഗങ്ങൾ. (൧) സമ്യഗ്ദൃഷ്ടി (൨) സമ്യക്സങ്കല്പം (൩) സമ്യഗ്വാക്ക് (൪) സമ്യക്കൎമ്മം (൫) സമ്യഗാജീവം (൬) സമ്യഗ്വ്യായാമം (൭) സമ്യക്സ്മൃതി (൮) സമ്യക്സമാധി ഇതുകൾ.

തുടരുന്നു മൊഴിയവൻ "ശരി, സോദരി, ഞാൻ സ്വയം
മടിച്ചുതാൻ മുമ്പുവന്നു നിന്നെ മീളുവാൻ;

കുശലമാർഗ്ഗങ്ങളന്നു കേൾക്കുമായിരുന്നില്ല നീ
വിശസനം സുഖികളെ വിജ്ഞരാക്കുന്നു.

അഖിലജന്തുദുഃഖവുമപാകരിക്കുന്ന ബോധം
വികിരണം ചെയ്തീടുന്ന വിശ്വവന്ദ്യന്റെ

വാസപവിത്രങ്ങളാണീ വാസരങ്ങൾ ഭുവിൽ, നമ്മൾ
വാസവദത്തേ, കരഞ്ഞാൽ വെടിപ്പല്ലെടോ.

മംഗലേതരകർമ്മത്താൽ മലിന നീ ശുഭംവരാൻ
സംഗതിയില്ലെന്നോൻ സഖി, സംശയിക്കല്ലേ.

അംഗുലീമാലൻ* പോലുമാർഹതപദമേകിയ
തുംഗമാം കരുണയെ നീ വിശ്വസിച്ചാലും.

സത്യമോർക്കുകിൽ സംസാരയാത്രയിൽ പാപത്തിൽ കഴൽ
കുത്തിടാതെ കടന്നവർ കാണുകില്ലെടോ,

---

* "അംഗുലീമാലൻ" മഹാദുഷ്ടനും കൊലപാതകിയുമായ ഒരു കൊള്ളക്കാരനായിരുന്നു. ആയിരം ആളുകളെ കൊന്നു കൈവിരലുകൾ മുറിച്ചെടുത്ത് അവയുടെ അസ്ഥികളെക്കൊണ്ടു മാലയുണ്ടാക്കി തന്റെ ഇഷ്ടദേവതയ്ക്കു ചാത്താമെന്നു അവൻ നേർന്നിരുന്നു. ൯൯൯ ആളുകളുടെ അസ്ഥികൾ സമ്പാദിച്ച് ഒടുവിൽ ബുദ്ധദേവനെ വധിച്ച് അദ്ദേഹത്തിന്റെ കരാസ്ഥികൾകൂടി ചേർത്തു നേർച്ച പൂർത്തിയാക്കുവാനായി അവൻ ദേവന്റെ അടുക്കൽ ചെന്നു. അവിടുന്നു അവനെ ധർമ്മോപദേശംചെയ്തു ശിഷ്യനാക്കി. അവന്റെ പ്രകൃതംമുഴുവൻ മാറിപ്പോയി എന്നു തന്നെയല്ല ഒടുവിൽ ഭഗവാൻ അവനെ അത്യുത്തമന്മാരായ ആർഹതന്മാരുടെ സംഘത്തിൽ ഒരംഗമാക്കുകയും ചെയ്തു എന്നു പുരാവൃത്തം.

ബദ്ധപങ്കമായൊഴുകുന്നിതൊരുകാലം നദി പിന്നെ
ശുദ്ധികലർന്നൊരുകാലം ശോഭതേടുന്നു.

കാലമില്ല നിനക്കെന്നും കരൾകാഞ്ഞു വൃഥാ മതി-
ശാലിനി, മാഴ്കൊല്ല, ചിരംജീവികൾക്കുമേ,
ലോലമാം ക്ഷണമേ വേണ്ടൂ ബോധമുള്ളിൽ ജ്വലിപ്പാനും
മാലണയ്ക്കും തമസ്സാകെ മാഞ്ഞുപോവാനും.

ഭുക്തഭോഗയായ് സഹിച്ച പരിവേദനയാൽ പാപ-
മുക്തയായി, സഹജേ, നീ മുക്തിപാത്രമായ്.
ശ്രദ്ധയാൽ വിദ്യ*യിനി ശ്രവിക്കുക പവിത്രയായ്
ബുദ്ധമാതാവെഴും പുണ്യലോകം X പൂകുക!,

താണുനില്ക്കുന്നങ്ങനെയബ്ഭിക്ഷു വിവക്ഷുവായുടൻ,
ക്ഷീണതയാൽ മങ്ങിയ വാർമിഴികൾ വീണ്ടും
കോണടിയോളവും തുറന്നവഹിതയായമ്പോടു-
മേണനേത്രയാളവനെയൊന്നുനോക്കുന്നു.

കരതലമുയർത്തി കാർചികുരത്തൻ ശിരസ്സിൽ വെ-
ച്ചുരചെയ്യുന്നു വാക്കലിഞ്ഞമ്മുനീശ്വരൻ,
ശരണരത്നങ്ങൾ=മൂന്നും ചെവിയിലേവുടനന്തഃ-
കരണത്തിലണിഞ്ഞവൾ കാന്തിതേടുന്നു.

നിറഞ്ഞു തൽക്ഷണമൊരു നവതേജസ്സു മുഖത്തിൽ
മറഞ്ഞുപോയ് മുമ്പു കണ്ട ശോകരേഖകൾ.

---

* തത്ത്വോപദേശം. X "തുഷിത" സ്വർഗ്ഗം.

= ബുദ്ധം ശരണം ഗച്ഛാമി, ധർമ്മം ശരണം ഗച്ഛാമി, സംഘം ശരണം ഗച്ഛാമി എന്ന വാക്യങ്ങൾ (ഇതുകളുടെ പ്രാധാന്യത്തെ ഓർത്തു ബുദ്ധമതഗ്രന്ഥങ്ങളിൽ ഇവയെ "രത്നങ്ങൾ" എന്നു പറയുന്നു.)

പറയാവതല്ലാത്തൊരു പരമശാന്തിരസത്തി-
ന്നുറവായവൾക്കു തോന്നിയവളെത്തന്നെ,
ക്ഷണമുടൽ കുളുർത്തഹോ! ചലിച്ചു സിരകൾ, രക്തം
വ്രണമുഖങ്ങളിൽ വാർന്നു വീതവേദനം;
സ്ഫുരിച്ചു ബാഷ്പബിന്ദുക്കളവൾക്കു വെൺകടക്കണ്ണി-
ലുരച്ചചെറുശംഖിൽ തൂമുത്തുകൾപോലെ.

തിരിയേയുമവളുപഗുപ്തനെയൊന്നുപകാര-
സ്മരണസൂക്തങ്ങൾ പാടും മിഴിയാൽ നോക്കി.

ചരിതാർത്ഥനവനവൾ ചൊരിഞ്ഞൊരശ്രുബിന്ദു കൈ-
വിരലാൽ തുടച്ചു വാങ്ങി നിവർന്നുനിന്നു.

പരം പിന്നെയുഴന്നെങ്ങും മിഴികളൊന്നുഴിഞ്ഞങ്ങ-
ത്തറയിലവൾ ജീവിച്ചശുദ്ധിതേടീട്ടും
ക്ഷണത്തിൽചെന്നു ഞെരുങ്ങി പ്രപഞ്ചംനിന്നഹോ ഹിമ-
കണത്തിൽ ബിംബിച്ചകാണും കാനനംപോലെ.

പരിസരമതിലവൾ പിന്നെയും കണ്ടാൾ തന്നിഷ്ട-
പരിചാരികയാൽ വീണ്ടും പരിഗുപ്തങ്ങൾ,
അപാകൃതങ്ങളാകുമായംഗകങ്ങൾ, സ്വയം കർമ്മ-
വിപാകവിജ്ഞാനപാഠപരിച്ഛദങ്ങൾ,
കൃതകോപനൊരുശിശു കളിയിൽ ഭഞ്ജിച്ചെറിഞ്ഞ
പതംഗികാംഗങ്ങൾ പോലെ ദയനീയങ്ങൾ
തിരിയെ നോക്കുന്നതവളതുകൾ സാക്രന്ദമായും
നിരുദ്വേഗമായും ഹാ! നിർമ്മമമായും.

യമുനയിലിളംകാററു തിരതല്ലി ശാഖ ചലി-
ച്ചമരസല്ലാപം കേൾക്കായരയാലിന്മേൽ;
താണുടനേ രണ്ടു നീണ്ട ഭാനുകിരണങ്ങളങ്ങു
ചേണിയന്ന കനകനിഃശ്രേണിയുണ്ടാക്കി;
അതുനോക്കി കൗതുകമാർന്നമലവിസ്മയസ്മേര-
വദനയാമവൾക്കഹോ; ശാന്തശാന്തമായ്,
അർദ്ധനിമീലിതങ്ങളായുപരി പൊങ്ങീ മിഴിക-
ളൂർദ്ധ്വലോകദിദൃക്ഷയാലെന്നപോലെ താൻ.

* * * *

പാവക, നീ ജയിക്കുന്നു പാകവിജ്ഞാനത്താൽ നശ്യ-
ജീവലോകം തേടുമിന്നോ നാളെയോ നിന്നെ;
തൂലകണത്തെത്തൊടില്ല നനഞ്ഞാൽ; ചൂടാൽവരണ്ട
ബാലരംഭയെക്കർപ്പൂരഖണ്ഡമാക്കും നീ!

* * * *

പരിനിർവ്വാണയായ തൻ പ്രിയസ്വാമിനിയെ നോക്കി-
പ്പരിചാരിക വാവിട്ടുവിളിച്ചുകേണു.
പരിചിലന്തസ്സമാധി ശിഥിലമാക്കിത്തിരിഞ്ഞ-
പ്പുരമോദാരനവളെസ്സാന്ത്വനംചെയ്തു.
ഉപചയിച്ചംഗമെല്ലാമുടനവർ കൊണ്ടുപോയ-
ങ്ങുപനദീതടമൊരു ചിതമേൽവെച്ചു
ഉപരിയെന്തുരപ്പൂ! കേണുഴലുമത്തോഴിതന്നെ
ഉപഗുപ്തനൊരുവിധം പറഞ്ഞയച്ചു.

ഹാ! മിഴിച്ചുനിന്നവനങ്ങമ്മധുരയിലെ മുഖ്യ-
കാമനീയകത്തിൻ ഭസ്മകദംബം കണ്ടു!

ആ മഹാന്റെ കണ്ണിൽനിന്നച്ചാമ്പലിലൊരശ്രുകണ-
മാമലകീഫലംപോലെ യടർന്നുവീണു.

ഉൽക്കടശോകതിക്തമല്ലോർക്കിലന്നയനാംബു,
'ദുഃഖസത്യ'*ജ്ഞനദ്ധീരൻ കരകയില്ല.

തൽകൃതാർത്ഥതാസുഖത്തേൻതുള്ളിയല്ലതു—ജന്തുവി-
നൽക്രമണത്തിൽ മോദിക്കാ ഹൃദയാലുക്കൾ.

ക്ഷിപ്രസിദ്ധി കണ്ടുത്തുർന്ന വിസ്മയരസവുമല്ല-
ത്തത്ഭുതചാപലം ഹേതുദർശിയാർന്നിടാ.

കരുതാം മറെറാന്നല്ലതു 'കരുണ' തൻ കയത്തിലെ-
പ്പരിണതോജ്ജ്വലമുക്താഫലമല്ലാതെ.

ഉടനെയന്നു താൻ ചെയ്ത ശുഭകർമ്മത്തിൻ മഹത്വം
കടുകോളം മതിയാതെ ഗളിതഗർവ്വൻ
ചുടുകാടുവിട്ടു പിന്നശ്ശുചിവ്രതൻ വന്നവഴി
മടങ്ങിപ്പോകുന്നു ചിന്താമന്ദവേഗനായ്.

നമസ്കാരമുപഗുപ്ത, വരിക ഭവാൻ നിർവ്വാണ-
നിമഗ്നനാകാതെ വീണ്ടും ലോകസേവയ്ക്കായ്;
പതിതകാരുണികരാം ഭവാദൃശസുരന്മാരെ
ക്ഷിതിദേവിക്കിന്നു വേണമധികംപേരെ

---

* നാലു് ആര്യസത്യങ്ങളിൽ ഒന്നാമത്തേതു്.

# തോന്നക്കൽ

# ശാരദാബുക്കുഡിപ്പോ

## വക പ്രസിദ്ധീകരണങ്ങൾ

### എൻ. കുമാരനാശാൻ അവർകളുടെ കൃതികൾ

| | രൂ. | ണ. |
|---|---|---|
| പദ്യകൃതികൾ 1-ാം ഭാഗം | 6 | 8 |
| ,, 2-ാം ഭാഗം | 6 | 0 |
| പദ്യം:—നളിനി (നോട്ടോടുകൂടിയതു്) | 1 | 0 |
| ലീല | 1 | 0 |
| രണ്ടു ഖണ്ഡകൃതികൾ | 0 | 6 |
| ശ്രീബുദ്ധചരിതം കിളിപ്പാട്ട്:— അഞ്ചു കാണ്ഡങ്ങളും കൂടിയതു് | 3 | 0 |
| കുയിൽ | 0 | 3 |
| പ്രരോദനം | 1 | 0 |
| ചിന്താവിഷ്ടയായ സീത | 1 | 0 |
| ബാലരാമായണം ബാലകാണ്ഡം | 0 | 6 |
| ടി അയോദ്ധ്യാകാണ്ഡം | 0 | 6 |
| ടി ആരണ്യകാണ്ഡം | 0 | 7 |
| മൂന്നുകാണ്ഡങ്ങളുംകൂടി | 1 | 8 |
| പുഷ്പവാടി | 0 | 8 |
| ദുരവസ്ഥ | 0 | 12 |
| ചണ്ഡാലഭിക്ഷുകി | 0 | 12 |
| കരുണ | 0 | 9 |
| മണിമാല | 0 | 8 |
| വനമാല | 1 | 0 |
| സുഗതപ്രസ്ഥാനം | 0 | 10 |
| നവമാലിക | 0 | 8 |

P. T. O.

| | രൂ. | ണ. |
|---|---|---|
| സൌന്ദര്യലഹരി (ഭാഷ) | 0 | 8 |
| വിചിത്രവിജയം | 1 | 8 |
| പ്രബോധചന്ദ്രോദയം ഭാഷാനാടകം | 1 | 8 |
| സ്തോത്രകൃതികൾ (നോട്ടോടുകൂടിയതു്) | 1 | 4 |
| ഗദ്യം:—രാജയോഗം സംപൂർണ്ണം | 3 | 0 |
| മൈത്രേയി | 0 | 8 |
| മനശ്ശക്തി | 0 | 8 |
| നിരൂപണങ്ങൾ | 0 | 8 |
| മതപരിവർത്തനരസവാദം | 0 | 4 |
| ദൈവികമായ പ്രതികാരം | 0 | 10 |

## ഇതര കൃതികൾ

| | | |
|---|---|---|
| കെ. അയ്യപ്പന്റെ പദ്യകൃതികൾ | 2 | 0 |
| ശ്രീനാരായണഗുരുസ്വാമികളുടെ ദർശനമാല (പദ്യം) (വിദ്യാനന്ദസ്വാമികളുടെ വ്യാഖ്യാനത്തോടുകൂടിയതു്) | 0 | 10 |
| വസുമതി (ശ്രീമാൻ മൂർക്കോത്തു കുമാരൻ അവർകൾ എഴുതിയ രസകരമായ ഒരു നോവൽ) | 1 | 8 |
| വേണുനാദം—വേണുഗോപാലൻ | 0 | 8 |
| ദേശാഭിമാനി ടി. കെ. മാധവന്റെ ജീവചരിത്രം ഗ്രന്ഥകർത്താക്കൾ:— പി. കെ. മാധവൻ ബി. എ., ബി. എൽ. സി. ഒ. കേശവൻ ബി. എ. (സർദാർ കെ. എം. പണിക്കർ അവർകളുടെ അവതാരികയും, മഹാത്മാഗാന്ധി, മഹാകവി വള്ളത്തോൾ മുതലായ മഹാന്മാരുടെ സ്മരണകളും അടങ്ങിയതു്) ഒന്നും, രണ്ടും വാല്യങ്ങളും കൂടി | 3 | 0 |
| ടി (കാലിക്കോബയന്റു്) | 4 | 0 |
| ജീവിതചക്രം (പി. കേശവദേവിന്റെ ചെറുകഥകൾ) | 1 | 4 |

*Address must be written in CAPITAL LETTERS*

മാനേജർ,—'ശാരദാ' ബുക്കഡിപ്പോ,

ആലുവാ.